# സാഹിത്യവാരഫലം

1970/09/23-ൽ കലാകൗമുദി വാരികയിൽ പ്രസിദ്ധീകരിച്ചത്.

## ഒന്നു മിണ്ടാതെ പോക്കു

തരുണിയുടെയും പുഷ്പത്തിന്റെയും സ്പർശം പുരുഷനെ ആഹ്ലാദിപ്പിക്കുമെന്ന് ആരോ പറഞ്ഞിട്ടുണ്ട്. മാതൃഭൂമി ആഴ്ചപ്പതിപ്പിന്റെ 21-ാം ലക്കമെടുക്കുക. രണ്ടു കൈയിലും പൂങ്കുലവച്ചു കൊണ്ട് പൂവിനേക്കാൾ ഭംഗിയാർന്ന് ഒരു സുന്ദരിനില്ക്കുന്നത് വായനക്കാർക്കു കാണാം. അവളുടെ കണ്ണുകൾക്കു കാന്തിയുണ്ട്; മന്ദസ്മിതത്തിന് മാധുര്യമുണ്ട്. അവൾ നിങ്ങളെ സ്പർശിക്കുന്നില്ലെങ്കിലും സ്പർശത്തിന്റെ മൃദുലത നിങ്ങൾ അറിയുന്നു. ആ പൂക്കളിൽനിന്നു പുറപ്പെടുന്ന പരിമളം, ആ സുന്ദരിയിൽനിന്ന് ഉദ്ഗമിക്കുന്ന സൗരഭ്യം നിങ്ങൾക്ക് ആഹ്ലാദമുളവാക്കുന്നു. ഈ ആനന്ദനിർഭരതയോടെയാണ് നിങ്ങൾ ശ്രീ. എം. സുകുമാരന്റെ "സ്ത്രീ" എന്ന ചെറുകഥ വായിക്കുന്നത്. വായിക്കാത്തവർക്കുവേണ്ടി കഥയുടെ സംഗ്രഹം നല്കട്ടെ. ദാക്ഷായണി ഋതുമതിയായി. ഒരു ദിവസം അവളുടെ ചേച്ചിയും ചേച്ചിയുടെ ഭർത്താവും അവരുടെ രണ്ടുവയസ്സുള്ള കുട്ടിയും വന്നു. ദാക്ഷായണി കുട്ടിയെ എടുത്തു കളിപ്പിച്ചു. കൂടെക്കിടത്തി. കുട്ടിയുടെ തുടയിലാകെ ചുവന്ന പാടുകൾ. പിന്നീട് ദാക്ഷായണിയെ കണ്ടാൽ കുട്ടി കരയും. ആ കുടുംബം തിരിച്ചുപോയി. "കർക്കടസംക്രാന്തിയുടെ പിറ്റേദിവസം" അടുത്തവീട്ടിൽ പുതിയ താമസക്കാർ വന്നു. ഒരു യുവാവും യുവതിയും, അവർ ദമ്പതികളാണ്. കല്യാണം കഴിഞ്ഞ് അധികം ദിവസമായില്ല. പക്ഷേ, യുവതി എന്നും രാത്രി കരയും. അങ്ങനെയിരിക്കെ അവൾ വീട്ടിൽ പോയി. യുവാവ് ഒറ്റയ്ക്കായി. ഒരു ദിവസം അയാൾ പറഞ്ഞു: "ഞാൻ പുലർച്ചെ പുവ്വാണ്". ദാക്ഷായണി ചോദിച്ചു: ഞാൻ കൂടെ വരട്ടേ?" "എന്റെകൂടെയോ?" എന്നായി യുവാവ്. ദാക്ഷായണി ദൃഢതയോടെ അറിയിച്ചു: "ഉം. ഞാൻ വരും. പുലർച്ചെ പടിക്കൽ ഞാൻ കാത്തുനില്ക്കും". കിണറ്റിന്റെ കരയിൽ അവൾ "നിരത്തിവച്ച പാത്രങ്ങൾ വെള്ളവും കാത്തിരുന്നു" മാന്യ വായനക്കാർക്ക് സ്പർശത്തിന്റെ മാർദ്ദവം നഷ്ടപ്പെട്ടോ? സൗരഭ്യത്തിന്റെ സുഖദായകത്വം ഇല്ലാതെയായോ? അതേ, എന്നാണ് ഉത്തരമെങ്കിൽ അതിനു കാരണക്കാരൻ സുകുമാരൻ തന്നെ. അദ്ദേഹത്തിന്റെ കഥയ്ക്കുള്ള ദുർഗ്രഹതതന്നെയാണ് അനുവാചകന്റെ യാതനയ്ക്കുകാരണം. എനിക്കും സുകുമാരന്റെ കഥയെന്താണെന്നു മനസ്സിലായില്ല. എങ്കിലും ഞാൻ ഒരർത്ഥം പറയാം. ദാക്ഷായണി ഋതുമതി ആയതോടുകൂടി അവളുടെ ലൈംഗികാസക്തി ഉണർന്നു. വിവാഹിതയായ ചേച്ചിയെ കണ്ടപ്പോൾ അവളുടെ അസൂയയ്ക്ക് ഉദ്ദീപനമുണ്ടായി. ആ ഈർഷ്യകൊണ്ടാണ് അവൾ അവരുടെ സന്താനത്തെ നുള്ളുന്നത്. ചേച്ചിയും ഭർത്താവും കൂടി ശയനമുറിയിൽ കിടക്കുമ്പോൾ അവരുടെ ലൈംഗികവേഴ്ചയ്ക്കു തടസ്സമുണ്ടാക്കാനായി ദാക്ഷായണി കൂടെക്കിടക്കുന്ന കുഞ്ഞിന്റെ തുടയിൽ നുള്ളി അതിന്റെ നിലവിളിപ്പിച്ചതുമാകാം. ആ കഥ അവിടെ തീർന്നു. ഇനി ചെറുപ്പക്കാരിയുടെ കരച്ചിലാണ്. ദാക്ഷായണിയെത്തേടി അവളുടെ ഭർത്താവ് സ്വന്തം വീട്ടിൽനിന്ന് ഇറങ്ങിപ്പോരാറുണ്ടായിരുന്നുവെന്ന് ഞാൻ ഊഹിക്കുന്നു. അതുകൊണ്ടാവാം യുവതി കരഞ്ഞതും മറ്റു മാർഗ്ഗമില്ലെന്നുകണ്ട് വീട്ടിൽ പൊയ്ക്കളഞ്ഞതും. വിഭാര്യനായ യുവാവിനോടൊരുമിച്ച് ഒളിച്ചോടാനുള്ള ദാക്ഷായണിയുടെ ആഗ്രഹം സഫലീഭവിക്കയില്ലെന്നു സൂചിപ്പിച്ചുകൊണ്ട് കഥാകാരൻ കഥ അവസാനിപ്പിക്കുന്നു. സുകുമാരന്റെ കഥയ്ക്കുതീരെ സൗകമാര്യമില്ല എന്നല്ല, അത് പീഡാജനകവുമാണ്. ഈ പ്രസ്താവത്തിന്റെ യുക്തി എന്താണ്? "കാശീനഗരം ഗംഗയിലാകുന്നു" എന്ന വാക്യത്തിലെ ഗംഗയെന്ന പദം വാച്യാർത്ഥമായ പ്രവാഹത്തിന്റെ പ്രതീതിയേ ഉളവാക്കുന്നുള്ളു. കാശിനഗരത്തിനു പ്രവാഹത്തിലിരിക്കാൻ വയ്യ. അതിനാൽ വാച്യാർത്ഥം ബാധിതമാകുന്നു. അതിനുശേഷം വാച്യസംബന്ധിയായ മറ്റൊരർത്ഥത്തെ—കാശീനഗരം ഗംഗയുടെ തീരത്താകുന്നു എന്ന അർത്ഥത്തെ—ശബ്ദവ്യാപാരം ബോധിപ്പിക്കുന്നു. ഇതിനെയാണ് ലക്ഷണയെന്നു പറയുന്നത്. ഇനി മറ്റൊരു ശബ്ദവ്യാപാരത്തെക്കുറിച്ചു സൂചിപ്പിക്കാം. ലക്ഷണകൊണ്ട് തീരമെന്ന ലക്ഷ്യാർത്ഥത്തിന്റെ ജ്ഞാനമുണ്ടായി. അതിനുശേഷം, ഗംഗയുടെ തീരത്തിരിക്കുന്നതുകൊണ്ട് നഗരത്തിനുണ്ടാകുന്ന ശൈത്യം, പാവനത്വം എന്നീ വിശേഷങ്ങളെക്കുറിച്ച് സഹൃദയനു ബോധമുണ്ടാകുന്നു. ഈ പ്രതീതിയുളവാക്കുന്ന വ്യാപാരത്തിന് വ്യഞ്ജന എന്നു പേർ. "കാശീനഗരം ഗംഗയിലാകുന്നു" എന്നു കേട്ടയുടനെ വാച്യാർത്ഥം ബാധിതമായി. പൊടുന്നനവേ ബുദ്ധി പ്രവർത്തിക്കുന്നു. എന്നിട്ട് കാശിനഗരം ഗംഗയുടെ തീരത്താകുന്നു എന്നു മനസ്സിലാക്കുന്നു. തുടർന്ന് നഗരത്തിന്റെ പാവനത്വവും ശൈത്യവും വാക്യം കേൾക്കുന്നയാൾ ഗ്രഹിക്കുന്നു. ബുദ്ധിയുടെ ഈ പ്രവർത്തനം ഒരു തരത്തിലുള്ള ആഹ്ലാദമുളവാക്കുന്നതുകൊണ്ട് ലക്ഷണാവ്യാപാരവും വ്യഞ്ജനാവ്യാപാരവും എപ്പോഴും ആദരണീയങ്ങളാണ്. ഈ രണ്ടു വ്യാപാരങ്ങളും വാച്യാർത്ഥത്തോടു ബന്ധപ്പെട്ടിരിക്കുന്നതുകൊണ്ടു വാച്യാർത്ഥം സ്പഷ്ടമാകുന്തോറും ലക്ഷ്യാർത്ഥവും വ്യംഗ്യാർത്ഥവും സ്പഷ്ടതയാർജ്ജിക്കുന്നു. ഉത്തമമായ ധ്വനികാവ്യത്തിന്റെ വാച്യാർത്ഥം അസന്ദിഗ്ദ്ധമായിരിക്കും; സ്ഫടികം പോലെ നിർമ്മലമായിരിക്കും. എന്നാൽ ദുർഗ്രഹതയാണു ധ്വനിയെന്ന് ആധുനികർ ധരിച്ചുവച്ചിരിക്കുന്നു. സുകുമാരന്റെ കഥയിലെ വാച്യാർത്ഥത്തിനു സ്പഷ്ടതയില്ല. അതിനാൽ വായനക്കാരന്റെ ബുദ്ധി ലക്ഷ്യാർത്ഥത്തിലേക്കോ വ്യംഗ്യാർത്ഥത്തിലേക്കോ ചെല്ലാൻ വേണ്ടി പ്രവർത്തിക്കുന്നില്ല. ക്ലേശിച്ചാണു ഞാൻ ഒരർത്ഥം ആ കഥയ്ക്കു കണ്ടുപിടിച്ചത്. വേറൊരു വായനക്കാരൻ മറ്റൊരർത്ഥമായിരിക്കും കണ്ടുപിടിക്കുക. വളരെ വ്യക്തമായും ലളിതമായും മാത്രമേ സുകുമാരൻ കഥകളെഴുതാറുള്ളു. ഇപ്പോഴാകട്ടെ അദ്ദേഹം ദുർഗ്രഹതയെ താലോലിക്കുന്നു. സുകുമാരൻ സ്വീകരിക്കുന്ന പ്രതിപാദ്യവിഷയങ്ങൾക്ക് പരിമിതത്വം ഉണ്ട്. എങ്കിലും ചുട്ടുലതയോടെ അദ്ദേഹം കഥ പറയുന്നു. ആ ഗുണം 'സ്ത്രീ'യെന്ന ഈ കഥയിലും ദൃശ്യമാണ്. പക്ഷേ, സന്ദിഗ്ദ്ധാർത്ഥത എന്ന ദോഷം ആ ഗുണത്തെപ്പോലും നശിപ്പിച്ചു കളയുന്നു.




"നിന്റെ ചുറ്റും പാറിപ്പറക്കാനായി ഞാനൊരു ചിത്രശലഭമായെങ്കിൽ!" കാമുകിയെ അഭിസംബോധന ചെയ്തു ഒരു കവി പാടിയതാണിത്. പുഷ്പത്തിന് ആകർഷകത്വവും അതിൽ മധുവും ഉള്ള കാലത്തോളമേ ചിത്രശലഭം അതിന്റെ ചുറ്റും പറക്കുകയുള്ളു. പക്ഷേ, പുഷ്പം കരിഞ്ഞുപോയാലും അതിനെ വിട്ടുപോകാത്ത ചിത്രപതംഗങ്ങളുണ്ട്. എന്തൊരു പ്രേമം! എന്തൊരു നൈർമ്മല്യം! എന്നു നാം പറഞ്ഞുപോകും. ശ്രീ. മാർട്ടിൻ ഈരേശ്ശേരിൽ 'ജനയുഗം' വാരികയിൽ (ആഗസ്റ്റ്-9) എഴുതിയ 'അമ്പലപ്രാവ്' എന്ന ചെറുകഥയിൽ അങ്ങനെയുള്ള മഹനീയമായ പ്രേമത്തെയാണു ചിത്രീകരിച്ചിട്ടുള്ളത്. മാത്യു സിസിലിയെ സ്നേഹിച്ചു. അവളാകട്ടെ കന്യാസ്ത്രീയായി. ഉത്കൃഷ്ടമായ സ്നേഹത്തിനുണ്ടോ മാറ്റം? സിസിലി സിസ്റ്റർ തെരേസാ മാത്യാസായിട്ടും മാത്യുവിന്റെ പ്രേമത്തിനുള്ള തീക്ഷണത കുറഞ്ഞില്ല. അത് ഉജ്ജ്വലശോഭ പ്രസരിപ്പിച്ചത് എങ്ങിനെയെന്ന് ശ്രീ. മാർട്ടിൻ ഹൃദയസ്പർശകമായി ആലേഖനം ചെയ്യുന്നു. മനുഷ്യന്റെ നിയമങ്ങളേയും ഈശ്വരന്റെ നിയമങ്ങളേയും ലംഘിച്ചുകൊണ്ട് അതെങ്ങിനെ അധീശസ്വഭാവം പ്രകടിപ്പിക്കുന്നുവെന്നു കഥാകാരൻ വ്യക്തമാക്കുന്നു. കണ്ണാടിയിലേക്കു നോക്കു. മുഖം തെളിഞ്ഞുകാണാം. പക്ഷേ, തിളങ്ങുന്ന, രസം പോകാത്ത കണ്ണാടിയായിരിക്കണമെന്നേയുള്ളു. കഥയെഴുതാൻ അറിയാവുന്ന ശ്രീമതി സി. എസ്. പദ്മിനി അമ്മിണിക്കുട്ടിയെന്ന കഥാപാത്രത്തെകൊണ്ടു ഭൂതകാലസംഭവങ്ങൾ സംവീക്ഷണം ചെയ്യിക്കുന്നു. ഒരു നേരത്തെ ആഹാരം കൊതിച്ചു ചെന്ന അവളെ ഒരു കാലത്ത് ഇളയമ്മ അവഗണിച്ചുകളഞ്ഞു. ഇന്ന് അവൾ സമ്പന്നനായ ഒരുവന്റെ സഹധർമ്മിണിയാണ്. അതുകൊണ്ട് ഇളയമ്മ അവളെ എന്തെന്നല്ലാത്തവിധം സൽക്കരിക്കുന്നു. ഈ വൈരുദ്ധ്യത്തെ ആകർഷകമായി പ്രതിപാദിക്കുന്നു സി. എസ്. പദ്മിനി. ഈ കഥാകാരിയുടെ കഥ തെളിഞ്ഞ കണ്ണാടിയാണ്. ദുർഗ്രഹതയുടെ പൊടിപടലം അതിന്റെ കാന്തിയെ ഇല്ലാതാക്കുന്നില്ല. വിരസമായ ദാമ്പത്യജീവിതത്തിൽ പ്രഭ വിതറുന്ന കാഞ്ചനശലാകയാണു സന്താനമെന്ന തത്ത്വം വിശദീകരിക്കാൻ ശ്രീ. വിശ്വരാജ് കണ്ണപുരം ഒരു കഥയെഴുതിയിരിക്കുന്ന "മലയാളരാജ്യം" ചിത്രവാരികയിൽ (ലക്കം-6) വാരികയുടെ നാലു പുറങ്ങൾ ദുരുപയോഗപ്പെടുത്തിയിരിക്കുന്ന എന്നു തിരുത്തിപ്പറയാം. ഭർത്താവ് ഭാര്യയെ അടിക്കുന്നു, ഇടിക്കുന്നു, മുഖത്തു ചവിട്ടി രക്തം പ്രവഹിപ്പിക്കുന്നു അങ്ങനെ ദിവസവും വഴക്ക്. അപ്പോൾ മകനെ പാമ്പുകടിച്ചു. മകനു മോഹാലസ്യം മാറിയപ്പോൾ അവൻ കണ്ടകാഴ്ച അച്ഛനും അമ്മയും വിരോധമൊക്കെ മറന്നു സ്നേഹത്തോടെ പെരുമാറുന്നതാണ്. കാര്യകാരണബന്ധമില്ലാത്ത, കലാപരമായ വിശ്വാസം ജനിപ്പിക്കാത്ത ഈ കഥ കലയുടെ നാട്യം കൊണ്ട് അനുവാചകന്റെ തേജസ്സിനെ ഹനിക്കുന്നു. മുപ്പത്തിനാലു കൊല്ലം മുൻപു ഞാൻ ആലപ്പുഴ സനാതന ധർമ്മവിദ്യാലയത്തിലെ വിദ്യാർത്ഥിയായിരുന്നു. തെക്കനാര്യാട്ട് എന്ന സ്ഥലത്താണു ഞാൻ താമസിച്ചിരുന്നത്. അവിടെയുള്ള ഒരിടിഞ്ഞുപൊളിഞ്ഞ ക്ഷേത്രത്തിന്റെ വീണുകിടന്ന ഒരു കരിങ്കൽത്തൂണിൽ ഞാനും എന്റെ കൂട്ടുകാരനും ഇരിക്കുകയായിരുന്നു. സമീപത്തുള്ള തേന്മാവ് പുഷ്പിച്ചു സുഗന്ധം വ്യാപിപ്പിച്ചു. പെട്ടെന്ന് അതിന്റെ കൊമ്പിൽ ഒരു കിളി വന്നിരുന്നു പാടാൻ തുടങ്ങി. കിളിയുടെ ചലനം കൊണ്ടു മാമ്പൂക്കൾ അടർന്നു ഞങ്ങളുടെ ശിരസ്സിൽ വീണു. എന്തൊരാഹ്ലാദം! ആഹ്ലാദത്തിന്റെ അലകളിളക്കുന്ന ആ അന്തരീക്ഷത്തിൽ, കിളിയുടെ നാദതരംഗങ്ങൾ ഇളകുന്ന ആ അന്തരീക്ഷത്തിൽ പൊടുന്നനവേ ഒരു ശബ്ദം ഒരുത്തൻ 'ശ്ര് ശ്ര്' എന്ന ശബ്ദം കേൾപ്പിച്ച് ഒരു കാളയെ വിരട്ടിക്കൊണ്ടു വരുന്നു. എന്റെ സ്നേഹിതനു സഹിക്കാൻ സാധിച്ചില്ല. അയാൾ ചാടിയെഴുന്നേറ്റ്, "ഒന്നു മിണ്ടാതെപോക്കു" എന്നു പറഞ്ഞു. കേശവദേവിന്റെ 'കളിത്തോഴി' എന്ന കഥയിലെ അന്നക്കുട്ടിയുടെയും അവളുടെ കൂട്ടുകാരനായ ജോർജ്ജ് കുട്ടിയുടെയും ലീലാവിലാസങ്ങൾ കൊണ്ടു ഭംഗിയാർന്ന ഈ കേരളീയാന്തരീക്ഷത്തിൽ വിശ്വരാജ് കണ്ണപുരത്തിന്റെ "ശ്ര്" ശബ്ദം. എന്റെ സുഹൃത്തു മരിച്ചുപോയി ഇല്ലെങ്കിൽ അയാൾ ഇപ്പോൾ ചാടിയെഴുന്നേറ്റ് 'ഒന്നു മിണ്ടതെ പോക്കു" എന്നു പറഞ്ഞേനെ. ഇതാ ഒരു മാമ്പൂ കൊഴിയുന്നു. അതിന്റെ സുഗന്ധം എന്നെ ആഹ്ലാദിപ്പിക്കുന്നു. ഞാൻ ലക്ഷ്യമാക്കുന്നത് ശ്രീ. ഗൗതമൻ മലയാളരാജ്യം വാരികയിലെഴുതിയ "ആറാം നമ്പർ" എന്ന മനോഹരമായ കഥയെയാണ്. ആരും അവലംബമായി ഇല്ലാത്ത ഒരു ദരിദ്രൻ ശസ്ത്രക്രിയയ്ക്കു വിധേയനാകാൻ വേണ്ടി ആശുപത്രിയിലെ ആറാംനമ്പർ കട്ടിലിൽ കിടക്കുന്നു. അയാളുടെ ദയനീയത, ആ ദയനീയതയിലും കാഞ്ചനശോഭ വിതറുന്ന പ്രേമം, മനുഷ്യന്റെ ക്രൂരത, ബന്ധുക്കളുടെ അവഗണന ഇവയെല്ലാം കലാത്മകമായി ഗൗതമൻ ചിത്രീകരിക്കുന്നു. ഈ മാകന്ദപുഷ്പം എന്റെ സമീപത്തു വീഴ്ത്തിയതിന് ഞാൻ അദ്ദേഹത്തിനു നന്ദി പറയട്ടെ.


സായിൻത്ബോവേ

പെൺകുട്ടികളുടെ ഹോസ്റ്റലിലെ സൂക്ഷിപ്പുകാരനായ ഒറ്റക്കണ്ണനായ ഒരു "കെഴട്ടുകെഴവന്" രണ്ടു കൊച്ചു പെൺകുട്ടികളുടെ "സ്വവർഗ്ഗാനുരാഗം" കണ്ടപ്പോൾ കാമവികാരമിളകിയതിനെ വർണ്ണിക്കുന്ന ഒരു കഥ 'മലയാളനാട്ടി'ന്റെ പന്ത്രണ്ടാം ലക്കത്തിൽ പരസ്യപ്പെടുത്തിയിരിക്കുന്നു. അനാഗതശ്മശ്രുക്കളേയും അനാഗതാർത്തവകളേയും ഇളക്കാൻ പോന്ന പലതും പറഞ്ഞു പറഞ്ഞു കുത്സിതത്വത്തിന്റെ പരകോടിയിൽ അനുവാചകനെ കൊണ്ടു നിറുത്തുന്ന ഈ കഥ തികച്ചും വിരൂപമാണ്. ഇതിൽ കലയില്ല, ജീവിതമില്ല, ഒന്നുമില്ല. ഒന്നുമില്ലെന്നു ഞാനെഴുതിപ്പോയതു തെറ്റ്. ഉണ്ട്. മാലിന്യമുണ്ട്. മണിയൂരിന്റെ കഥ വായിച്ചുകഴിഞ്ഞതിനുശേഷമാണ് ശ്രീ. തുളസിയുടെ "ഉഷ്ണമാപിനി" എന്ന ചെറുകഥ ഞാൻ വായിച്ചത്. വലിയ തരക്കേടില്ലാത്ത കഥകളെഴുതുന്ന കഥാകാരനാണു തുളസി. അതുകൊണ്ട് അദ്ദേഹത്തിന്റെ കഥ എനിക്കു വൈരസ്യമുളവാക്കുകയില്ലെന്നു ഞാൻ വിചാരിച്ചു. പ്രത്യേകിച്ചു പി. ബി. മണിയൂരിന്റെ കലാഹിംസ കണ്ടതിനു ശേഷമാണല്ലോ ഞാൻ അദ്ദേഹത്തിന്റെ കഥയിലേക്കു ചെല്ലുന്നത്. ദുഃഖത്തിനുശേഷമുള്ള ഏതു ചെറിയ ആഹ്ലാദവും വലിയ ആഹ്ലാദമായേ തോന്നൂ. പക്ഷേ, എന്റെ വിചാരം തെറ്റിപ്പോയിരിക്കുന്നു. കന്യാസ്ത്രീക്കും അനുരാഗമെന്ന ലോലവികാരമുണ്ടാകാമെന്നു സ്ഥാപിക്കാൻ ശ്രമിക്കുകയാണു തുളസി. പരീക്ഷണശാലയിൽ വച്ചിരിക്കുന്ന 'തെർമോമീറ്റ'റിൽ രസം ചൂടിന്റെ ഏറ്റക്കുറവനുസരിച്ച് ഉയരുകയും താഴുകയും ചെയ്യുന്നതുപോലെ കന്യാസ്ത്രീയുടെ വികാരവും പരിതഃസ്ഥിതികളുടെ ഊഷ്മാവിനാൽ ഉത്തേജിതമാകുമെന്നു തുളസി പറയുന്നു. ശരിയായിരിക്കാം. പക്ഷേ, അദ്ദേഹം അങ്ങുവെറുതെ പറയുന്നതേയുള്ളു. കലാപരമായ ഒരു സത്യമായി അനുവാചകന് അതു തോന്നുന്നില്ല. പറയാനുള്ളത് ആകർഷകമായി പറയാത്തതിന്റെ ന്യൂനതയാണിത്. അർത്ഥരഹിതങ്ങളായ വാക്യങ്ങൾ എഴുതുന്നതിലാണു തുളസിയുടെ കൗതുകം മുഴുവനിരിക്കുന്നത്. കഥ തുടങ്ങുകയാണ്:

> "ശാഖോപശാഖകളിൽ കൊളുത്തിത്തൂക്കിയ മുന്നീർക്കുടമായി ഇരുട്ടുകിടക്കുന്ന വൻമരച്ചാർത്തിൽനിന്ന് ആകാശത്തെ നഗ്നസൂര്യൻ വീഴ്ത്തുന്ന പ്രകാശം തിളക്കം കെടാതെ അപ്പാടെ ഏറ്റുവാങ്ങുന്ന തുറസ്സായ ഭൂവിഭാഗത്തേക്ക് എടുത്തെറിയപ്പെട്ടപോലെ... അർദ്ധരാത്രിയിലാരംഭിച്ച സുഷുപ്തി വളർന്നു രണ്ടിലകൾ വീശാൻ പ്രായമായ വൈകിയ പ്രഭാതത്തിൽ പൊട്ടിത്തകർന്ന്, വെളിച്ചത്തിന്റെ ശത്രുവിന്റെ പിടിയിൽ നിന്ന് ഊർന്നുവീണു കണ്ണുമിഴിച്ചാലെന്നപോലെ."

എന്താണാവോ ഇതിന്റെയൊക്കെ അർത്ഥം? മധ്യതിരുവിതാംകൂറിലെ ഒരു ക്ഷേത്രത്തിൽ പണ്ട് പുരുഷന്മാർക്കേ പ്രവേശനമുണ്ടായിരുന്നുള്ളു. അന്ന് അവരുടെ ശ്വാസംകൊണ്ടുമാത്രമേ അവിടത്തെ പാവനമായ അന്തരീക്ഷം മലീമസമായിരുന്നുള്ളു. ഇന്ന് പെണ്ണുങ്ങൾക്കും അവിടെ കയറാം, അങ്ങനെ അവരുടെ മലിനചിന്തകളാലും നെടുവീർപ്പുകളാലും അവിടം കൂടുതൽ മലീമസമായിരിക്കുന്നു. സാഹിത്യ ക്ഷേത്രത്തിൽ ദുർഗ്രഹത കൊണ്ടുവന്ന് അതിനെ മലിനപ്പെടുത്തി അത്യന്താധുനികകവികൾ. കഥാകാരന്മാർ പിന്നെന്തിനു മിണ്ടാതിരിക്കുന്നു?


മാക്സിം ഗോർക്കി

ധനികൻ തൊഴിലാളിയെ അടിച്ചപ്പോൾ അയാൾ (കഥയിലെ പ്രധാന പാത്രം) അതിലിടപെട്ടു. താഴെ വീണു നെറ്റിക്കു മുറിവു പറ്റി. ഈ രീതിയിൽ വഴക്കിനൊന്നും പോകരുതെന്ന് അമ്മ പലപ്പോഴും വിലക്കിയിട്ടുള്ളതാണ്. മാത്രമല്ല, ജന്മിയുടെ മകൻ ഉണ്ണിയെ ചൂണ്ടിക്കാണിച്ച് അമ്മ എപ്പോഴും പറയും: "ആ ഉണ്ണിയെ കണ്ടു പഠിക്ക്." പക്ഷേ, ആ ഉണ്ണിയെന്തു ചെയ്തു? ഒരു സാധുസ്ത്രീയെ ഗർഭിണിയാക്കിയിട്ടു വീട്ടിൽനിന്ന് ആയിരംരൂപയും മോഷ്ടിച്ചുകൊണ്ടു കടന്നു കളഞ്ഞു. അമ്മയുടെ നല്ലവനായ ഉണ്ണി ശ്രീ. കൊട്ടാരക്കര ജി. ബാലകൃഷ്ണപിള്ള "ദേശാഭിമാനി" വാരികയിലെഴുതിയ "നല്ലവൻ" എന്ന ചെറുകഥയുടെ സാരാംശം ഇതാണ്. കലാകാരന് അവശ്യം വേണ്ട ഉൾക്കാഴ്ച ബാലകൃഷ്ണപിള്ളയ്ക്കില്ല. വിഷയം ഏതുമാകട്ടെ. കലാകാരൻ അതിനെ മറ്റാരും കണ്ടിട്ടില്ലാത്ത വിധം കാണണം. ജന്മി-തൊഴിലാളി സംഘട്ടനങ്ങളെ മാക്സിം ഗോർക്കി ചിത്രീകരിക്കുന്ന രീതി നോക്കു. അതുകാണുമ്പോൾ പ്രതിലോമചിന്താഗതിയുള്ളവർപോലും ഹർഷപുളകിതരാകും. അതാണ് കലയുടെ മാന്ത്രികപ്രഭാവം. ബാലകൃഷ്ണപിള്ളയ്ക്കു പ്രതിഭയില്ല. അദ്ദേഹത്തിനു സംഭവങ്ങളെ വിരസമായി പകർത്താനേ അറിയാവൂ. മാക്സിം ഗോർക്കി, മയകോവിസ്ക്കി, ഇഗ്നേഷ്യോ സിലോണി എന്നീ സാഹിത്യകാരന്മാരുടെ കൃതികൾ ശ്രദ്ധിച്ചുവായിച്ചാൽ അദ്ദേഹത്തിനു ഞാൻ പറയുന്നതു സത്യമാണെന്നു ബോധപ്പെടും.

ഇഗ്നേഷ്യോ സിലോണി

ലോകത്തെ വിറപ്പിച്ച മുസ്സോളിനിയുടെ അന്ത്യം കാണണമോ? എങ്കിൽ 'മലയാളനാട്ടി'ന്റെ 12-ാം ലക്കത്തിൽ ആ ശീർഷകത്തിലുള്ള ലേഖനം വായിക്കുക. മുസ്സോളിനിയുടെയും അദ്ദേഹത്തിന്റെ സഹധർമ്മിണിയുടെയും ചിത്രങ്ങൾ കൂടി വാരികയിൽ കൊടുത്തിട്ടുണ്ട്. സൂസൻ ആൻഡ്രൂസ് എഴുതിയ ഈ പ്രബന്ധം ശ്രീ. മംഗലശ്ശേരിയാണു തർജ്ജ ചെയ്തിരിക്കുന്നത്. അദ്ദേഹം ഈ തർജ്ജമയിലൂടെ വലിയ സേവനമാണ് അനുഷ്ഠിക്കുക. സംസ്കാരം അതിന്റെ ശക്തി പ്രകടിപ്പിക്കുന്നതു സാഹിത്യത്തിലൂടെയാണ്, കലയിലൂടെയാണ്. അതു കൊണ്ടു സാഹിത്യസൃഷ്ടികളെക്കുറിച്ച്, ചിത്രങ്ങളെക്കുറിച്ച്, ശില്പങ്ങളെക്കുറിച്ച് ഒക്കെ നമുക്കറിയേണ്ടിയിരിക്കുന്നു. അതൊരു ആഗ്രഹം മാത്രമാണ് എന്നറിയാതെയല്ല ഞാനിതു പറയുന്നത്. സഫലീഭവിക്കാത്ത ഒരാഗ്രഹം. ഒരൊറ്റ വാരികപോലും ആ രീതിയിലുള്ള ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തുന്നില്ല. എല്ലാ വാരികകളിലും ശാസ്ത്രത്തിന്നാണ് അമിതപ്രാധാന്യം. ശാസ്ത്രവും കലയും രണ്ടു സംസ്കാരങ്ങൾതന്നെ. (സി. പി. സ്നോയുടെ Two cultures എന്ന ആശയത്തോടു കടപ്പാട്) പക്ഷേ, ശാസ്ത്രത്തിനുതന്നെ ബൃഹദാകാരം വന്നാലോ? അതിനുതന്നെ ഭ്രാന്തു പിടിച്ചാലോ? ഭ്രാന്തുപിടിച്ച ശാസ്ത്രം ബുദ്ധിയുള്ള സാഹിത്യത്തെ ചവിട്ടിമെതിക്കുന്ന കാഴ്ചയാണു ഞാൻ ഇന്നത്തെ വാരികകളിൽ കാണുന്നത്. 'കുങ്കുമം' വിശ്വവിഖ്യാതനായ ഫ്രഞ്ച് നിരൂപകൻ സായിൻത്ബോവേയെക്കുറിച്ച് അതിലൊരു ലേഖനമുണ്ട്. പക്ഷേ, അതെഴുതിയ ശ്രീ. കെ. രാജു കായിക്കര ഉപകാരത്തെക്കാൾ അപകാരമാണ് ചെയ്തിരിക്കുന്നത്. സകല സംജ്ഞാനാമങ്ങളേയും അദ്ദേഹം തെറ്റിച്ചെഴുതിയിരിക്കുന്നു. വിക്തർ യൂഗോയെപ്പോലും അദ്ദേഹം വിക്ടർ ഹ്യൂഗോ എന്നു വിളിക്കുന്നു. സഹൃദയരെ വന്ധ്യതയിലേക്കും ശൂന്യതയിലേക്കും നയിക്കാതിരിക്കാൻ വേണ്ടിയെങ്കിലും വാരികകളുടെ അധിപന്മാർ സാഹിത്യവിഷയങ്ങളായ ലേഖനങ്ങൾ വല്ലപ്പോഴുമെങ്കിലും പ്രസിദ്ധപ്പെടുത്തട്ടെ.



വള്ളത്തോൾ

കവിതയെക്കുറിച്ച് ഞാൻ ഇത്തവണ ഒന്നും പറയുന്നില്ല. എപ്പോഴും ദോഷം പറയുന്നതെങ്ങനെ? ഗുണം ചൂണ്ടിക്കാണിക്കാൻ സാധിക്കുന്നുമില്ല. അതുകൊണ്ട് മൗനം തന്നെ നല്ലത്. ഡോ. കെ. ഭാസ്കരൻ നായർ മലയാളഭാഷയെ "രാമരാജാബഹദൂറി"ലെ സാവിത്രിയോട് ഉപമിച്ചിട്ടുണ്ട്. നല്ല സങ്കല്പമാണത്. ഈ ലേഖകൻ കാവ്യാംഗനയെ വള്ളത്തോളിന്റെ മഗ്ദലനമറിയത്തോട് ഉപമിക്കുന്നു; വേശ്യയായിരുന്ന മറിയത്തോടല്ല, മാനസാന്തരം വന്ന കേഴമാൻ കണ്ണാളിനോട്. അവൾ പരാശക്തിക്ക് അഭിമുഖീഭവിച്ചു നില്ക്കുന്നു. ആ ശക്തിവിശേഷത്തോടു നടന്നടുക്കുന്നു. കെട്ടഴിഞ്ഞു പിറകുവശം മൂടിക്കിടക്കുന്ന മുഗ്ദ്ധമായ കാർകുഴലിന്റെ രാമണീയകം എന്നെ ആകർഷിക്കുന്നു. അവളുടെ നടത്തത്തിനുതന്നെ എന്തൊരു ഭംഗിയാണ്? ഇത്രയുംകാലം അവൾ മലയാളസാഹിത്യത്തിൽ ആധിപത്യം പുലർത്തി. അവളുടെ സൗന്ദര്യം കണ്ടു കമ്പിടാത്തവരില്ല, അവളെ ആരാധിക്കാത്തവരില്ല. മാന്യ മറിയമേ, ഭവതിക്കു നമസ്കാരം! എന്റെ ഈ വാക്കുകൾ കേട്ടിട്ടാവാം, അതാ അവൾ തിരിഞ്ഞുനോക്കുന്നു. ആ വിശാലവിലോചനങ്ങൾ തിളങ്ങുന്നു. "ദുഃഖിക്കാതിരിക്കു. ഞാൻ എപ്പോഴും നിങ്ങളുടെകൂടെ ഉണ്ടായിരിക്കും" എന്നല്ലേ അവൾ ആ നയനങ്ങൾകൊണ്ട് അറിയിക്കുന്നത്. അതു സത്യമെങ്കിൽ ഞങ്ങൾ എത്ര ഭാഗ്യവാന്മാർ! അല്ലെങ്കിൽ ഞങ്ങളെത്ര ഭാഗ്യരഹിതർ!

□

## എം. കൃഷ്ണൻ നായർ

തിരുവനന്തപുരത്ത് വി. കെ. മാധവൻ പിള്ളയുടെയും ശാരദാമ്മയുടെയും മകനായി 1923 മാർച്ച് 3-നു ശ്രീ എം. കൃഷ്ണൻ നായർ ജനിച്ചു. സ്കൂൾ വിദ്യാഭ്യാസത്തിനു ശേഷം തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജിൽ നിന്ന് മലയാളത്തിൽ ബിരുദാനന്തര ബിരുദം നേടി. പഠനത്തിനു ശേഷം മലയാള സാഹിത്യാധ്യാപകനായി അദ്ദേഹം പല കലാലയങ്ങളിലും സേവനം അനുഷ്ഠിച്ചു. എറണാകുളം മഹാരാജാസ് കോളജിൽ നിന്നു മലയാള വിഭാഗം തലവനായി വിരമിച്ചു.

## സാഹിത്യവാരഫലം



36 വർഷത്തോളം തുടർച്ചയായി അദ്ദേഹം എഴുതിയ (1969 മുതൽ മരണത്തിനു ഒരാഴ്ച്ച മുൻപു വരെ) സാഹിത്യവാരഫലം ഒരുപക്ഷേ ലോകത്തിലെ തന്നെ ഏറ്റവും കൂടുതൽ കാലം പ്രസിദ്ധീകരിച്ച സാഹിത്യ പംക്തി ആയിരിക്കും. മലയാളനാട് വാരികയിലാണ് അദ്ദേഹം തന്റെ പംക്തി എഴുതിത്തുടങ്ങിയത്. മലയാളനാട് നിന്നുപോയതിനു ശേഷം കലാകൗമുദി ആഴ്ചപ്പതിപ്പിലും അതിനു ശേഷം സമകാലിക മലയാളം വാരികയിലും സാഹിത്യ വാരഫലം പ്രസിദ്ധീകരിച്ചു. ലോകസാഹിത്യത്തിൽ അഗാധമായ അറിവുണ്ടായിരുന്ന അദ്ദേഹം തെക്കേ അമേരിക്ക മുതൽ യൂറോപ്പ് വരെയും, ആഫ്രിക്ക മുതൽ ജപ്പാൻ വരെയുമുള്ള എഴുത്തുകാരെ കേരളത്തിലെ വായനക്കാർക്കു പരിചയപ്പെടുത്തി. പാവ്ലോ നെരൂദ, മാർക്വേസ്, തോമസ് മാൻ, യസുനാരി കവബാത്ത തുടങ്ങിയ വിശ്വസാഹിത്യകാരന്മാരെ മലയാളികളുടെ വായനാമേശയിൽ എത്തിക്കുന്നതിൽ കൃഷ്ണൻ നായരുടെ പങ്കു ചെറുതല്ല.

സൗമ്യസ്വഭാവിയും ശാന്തനും ആതിഥ്യമര്യാദക്കാരനുമായിരുന്ന കൃഷ്ണൻ നായർ സാഹിത്യ വിമർശനത്തിൽ കർശനമായ മാനദണ്ഡങ്ങൾ അവലംബിച്ചു. രചിതാവിന്റെ പേരും പ്രശസ്തിയും അദ്ദേഹത്തിന് പ്രശ്നമായിരുന്നില്ല. കലാപരമായി ഔന്നത്യമുള്ള രചനകൾ മാത്രമാണ് സാഹിത്യമെന്നും മറ്റെല്ലാം വ്യർത്ഥവ്യായാമങ്ങളാണെന്നും അദ്ദേഹം ഉറച്ചു വിശ്വസിച്ചു. സ്വന്തം ലേഖനങ്ങളെപ്പോലും ‘സാഹിത്യ പത്രപ്രവർത്തനത്തിന്റെയും ഏഷണിയുടെയും ഒരു അവിയൽ’ എന്നു വിശേഷിപ്പിച്ച അദ്ദേഹം അനുബന്ധമായി, ‘അതുകൊണ്ടാണല്ലോ, ചുമട്ടുതൊഴിലാളികൾവരെയും 35 വർഷമായി സാഹിത്യ വാരഫലം വായിക്കുന്നത്’ എന്നും കൂട്ടിച്ചേർത്തു. രസകരമായ രചനാശൈലിയും കുറിക്കു കൊള്ളുന്ന നർമവും മലയാളികളുടെ ജീവിത ശൈലിയെക്കുറിച്ചുള്ള നിശിതവും ഹാസ്യാത്മകവുമായ നിരീക്ഷണങ്ങളും സാഹിത്യ വാരഫലത്തെ വായനക്കാർക്കു പ്രിയങ്കരമാക്കി.




1995 ജൂൺ 25-ന് കലാകൗമുദി പ്രസിദ്ധീകരിച്ച കത്ത്.

അതിഗഹനമായ വായനയുടെ ഉടമയായിരുന്നു കൃഷ്ണൻ നായർ. ഓട്ടോറിക്ഷാ ഡ്രൈവർമാർ മുതൽ കോളേജ് പ്രൊഫസർമാർ വരെയും നവകവികൾ മുതൽ വിദ്യാർത്ഥികൾ വരെയും സാഹിത്യവാരഫലത്തിന്റെ പുതിയ ലക്കങ്ങൾക്കുവേണ്ടി കാത്തിരുന്നു. മലയാളസാഹിത്യത്തിൽ മൗലികതയുള്ള എഴുത്തുകാർ ഇല്ലെന്നും ടോൾസ്റ്റോയിയും തോമസ് മാനുമായി താരതമ്യപ്പെടുത്തുമ്പോൾ മലയാള സാഹിത്യകാരന്മാർ ബഹുദൂരം സഞ്ചരിക്കേണ്ടിയിരിക്കുന്നു എന്ന് അദ്ദേഹം വിശ്വസിച്ചു.

തിരുവനന്തപുരത്തെ സായാഹ്ന നടത്തക്കാർക്ക് പരിചിതനായിരുന്നു കൃഷ്ണൻ നായർ. ഇന്ത്യൻ കോഫി ഹൌസിലെ പതിവുകാരനായിരുന്ന അദ്ദേഹം തിരുവനന്തപുരത്തെ മോഡേൺ ബുക് സെന്ററിൽ സ്ഥിരം സന്ദർശകനും ഉപയുക്താവുമായിരുന്നു. സാഹിത്യരംഗത്തെ സേവനങ്ങൾക്ക് അദ്ദേഹത്തിനു ജി. കെ. ഗോയെങ്ക പുരസ്കാരം ലഭിച്ചു. കേരള യൂണിവേഴ്സിറ്റി ലൈബ്രറി അദ്ദേഹത്തിന്റെ രചനകൾക്കായി ഒരു പ്രദർശനം നടത്തി. അദ്ദേഹത്തിന്റെ ആദ്യ കാല ഉപന്യാസങ്ങളായ ‘സ്വപ്നമണ്ഡലം’ (1976), സൗന്ദര്യത്തിന്റെ സന്നിധാനത്തിൽ (1977), ചിത്രശലഭങ്ങൾ പറക്കുന്നു (1979), സാഹിത്യ വാരഫലത്തിന്റെ ആദ്യ പ്രതികൾ തുടങ്ങിയവ ഈ പ്രദർശനത്തിൽ ഉൾക്കൊള്ളിച്ചിരുന്നു.

ഫെബ്രുവരി 23, 2006-ൽ തിരുവനന്തപുരത്തെ ഒരു സ്വകാര്യ ആശുപത്രിയിൽ കൃഷ്ണൻ നായർ അന്തരിച്ചു. ന്യുമോണിയയും ഹൃദയത്തിലെ രക്തതടസ്സവുമായിരുന്നു മരണ കാരണം.

(ഈ ജീവചരിത്രക്കുറിപ്പിനും വാരഫലത്തിലെ ചിത്രങ്ങൾക്കും വിക്കിപ്പീഡിയയോട് കടപ്പാട്.)

## പിൻകുറിപ്പ്

- മുപ്പതു മുതൽ നാല്പതു മിനിട്ടിനകം വായിച്ചു തീർക്കാവുന്ന ഉള്ളടക്കമാണ് സായാഹ്ന പുറത്തിറക്കുന്ന ഈ ഫോൺ പിഡിഎഫുകളിൽ ഉള്ളത്. ഇതു വായിക്കുവാനായി ഒരിക്കലും ഒരു കമ്പ്യൂട്ടറോ ഡെസ്ക്ടോപ് ആപ്ലിക്കേഷനുകളൊ ആവശ്യമില്ല.
- ആധുനിക മനുഷ്യന്റെ സന്തതസഹചാരിയായ സ്മാർട്ട് ഫോണുകളുടെ സ്ക്രീനിൽ തന്നെ വായിക്കുവാൻ തക്ക രീതിയിലാണു ഈ പിഡിഎഫുകൾ വിന്യസിച്ചിരിക്കുന്നത്. ഫോണിന്റെ വീതിക്കു നിജപ്പെടുത്തിയ രീതിയിലാണ് മാർജിനുകൾ ചിട്ടപ്പെടുത്തിയിരിക്കുന്നത്.
- പിഡിഎഫ് പ്രമാണങ്ങൾ വായിക്കുവാനുള്ള പ്രയോഗങ്ങൾ എല്ലാതരം സ്മാർട്ട്ഫോണുകളിലും ഇന്നു ലഭ്യമാണ്. എന്നിരിക്കിലും സൗജന്യമായി കിട്ടുന്ന അഡോബി അക്രോബാറ്റ് റീഡർ ആണ് ഇവയിൽ ഏറ്റവും മുന്തിയത്. അതുകൊണ്ട് അഡോബി റീഡർ ഇൻസ്റ്റാൾ ചെയ്യുകയും അതിൽ ഈ ഫോൺ പിഡിഎഫുകൾ വായിക്കുകയും ചെയ്യുക.
- സ്വതന്ത്രപ്രസാധനം ആഗ്രഹിക്കുന്ന/ഇഷ്ടപ്പെടുന്ന ആർക്കുവേണമെങ്കിലും സായാഹ്നയിലൂടെ സ്വന്തം കൃതികൾ പ്രസാധനം ചെയ്യാവുന്നതാണ്. 30 മുതൽ 60 മിനിട്ടുകൾക്കകം വായിച്ചുതീർക്കാവുന്ന ഉള്ളടക്കം – കഥകൾ, അനുഭവക്കുറിപ്പുകൾ, ലേഖനങ്ങൾ, അഭിമുഖങ്ങൾ, സിനിമാനിരൂപണങ്ങൾ, കവിതകൾ – എന്നു തുടങ്ങി എന്തുവേണമെങ്കിലും അയയ്ക്കാവുന്നതാണ്. അയയ്ക്കേണ്ട വിലാസം: <info@sayahna.org>.
- പ്രതികരണങ്ങൾ <info@sayahna.org> എന്ന ഇമെയിലിലേയ്ക്കോ, ഈ വെബ് പേജിൽ കമ്മന്റുകളായോ ചേർക്കുക. നിർദ്ദേശങ്ങളും വിമർശനങ്ങളും എപ്പോഴും സ്വീകാര്യമാണ്. അവ സായാഹ്നപ്രവർത്തകർക്ക് കൂടുതൽ ഉത്തേജനം നൽകുന്നതാണ്.